# കോട്ടയം ജില്ലാ യുവജനകലോത്സവം

## ഇത്തിത്താനം

മാന്യരെ,

ഈ വർഷത്തെ കോട്ടയംജില്ലാ യുവജനകലോത്സവം ഇത്തിത്താനം ഹൈസ്ക്കൂളിൽവച്ചു് 1970 ഡിസംബർമാസം 21, 22 തീയതികളിൽ നടത്തുവാൻ തീരുമാനിച്ചിരിക്കുകയാണു്. ജില്ലയിലെ 65 ഹൈസ്ക്കൂളുകളിലെ 800-ൽപരം വിദ്യാർത്ഥികളുടെ വിവിധ കലാമത്സരങ്ങൾ പ്രസ്തുത ദിനങ്ങളിൽ രാപകൽ വ്യത്യാസംകൂടാതെ നടത്തേണ്ടതുണ്ടു്. ശാസ്ത്രീയസംഗീതം. ലളിതസംഗീതം, ഗാനമേള, പദ്യപാരായണം, പ്രസംഗം, ഓട്ടൻതുള്ളൽ, കഥകളി, ഉപകരണസംഗീതം, ഡാൻസ്, ഭരതനാട്യം, ഗ്രൂപ്പുഡാൻസ്, ഏകാങ്കനാടകങ്ങൾ, പെൻസിൽഡ്രോയിംഗ്, കളർഡ്രോയിംഗ്, ദേശീയഗാനം എന്നിവയിലെല്ലാം മത്സരങ്ങൾ നടത്തുന്നതാണു്.

കലാമത്സരങ്ങളോടനുബന്ധിച്ചുള്ള ഉൽഘാടന സമാപന സമ്മേളനങ്ങളിൽ ബഹു: മന്ത്രിമാരെയും, വിദ്യാഭ്യാസ ഡയറക്ടർ അവർകളേയും, മററു വകുപ്പു് മേലധികാരികളെയും പങ്കെടുപ്പിക്കേണ്ടതുണ്ടു്. ഓഡിറേറാറിയം നിർമ്മിക്കുന്നതുകൂടാതെ ഉദ്ദേശം 1000-ൽപരം ആളുകൾക്കു് ഭക്ഷണവും പാർപ്പിടസൗകര്യങ്ങളും മററും സംഘടിപ്പിക്കണം. പ്രസ്തുത പരിപാടികളുടെ സുഗമമായ നടത്തിപ്പിനു് ഒരു സ്വാഗതസംഘം രൂപീകരിക്കുന്നതിനും, വിവിധ കമ്മററികൾ സംഘടിപ്പിക്കുന്നതിനും വേണ്ടി 1970 നവംബർമാസം 17-ാംതീയതി ചൊവ്വാഴ്ച വൈകിട്ടു് 3 മണിക്കു് ഇത്തിത്താനം H. S. ൽവച്ചു് കോട്ടയം ഡി: എഡ്യൂക്കേഷനൽ ആഫീസർ ശ്രീ ജെ. ഭാഗീരഥിഅമ്മയുടെ അദ്ധ്യക്ഷതയിൽ കൂടുന്ന യോഗത്തിൽ താങ്കൾകൂടി പങ്കെടുക്കണമെന്നഭ്യർത്ഥിച്ചുകൊള്ളുന്നു.

എന്നു്,

ജി. ബാലകൃഷ്ണൻനായർ
കൺവീനർ
ഹെഡ്മാസ്റ്റർ, ഇത്തിത്താനം H. S.

ഇത്തിത്താനം
7—11—70